# മോക്ഷപ്രദീപം

## ശുദ്ധമായ വാക്കിന്റെ സത്യമായ പ്രകാശം

സൂര്യപ്രകാശം പോലെയും ശുദ്ധവായു പോലെയും സുലഭമായി കിട്ടുന്ന വിലപ്പെട്ട നിധികളുണ്ട്. എന്നാൽ അതാരും ശ്രദ്ധിക്കാറില്ല. അതുപോലെയാണ് കേരളത്തിൽ ജനിച്ച് ലളിതമായ മലയാളത്തിൽ ശുദ്ധമായ മോക്ഷമാർഗ്ഗം കാണിച്ചുതന്ന ബ്രഹ്മാനന്ദസ്വാമി ശിവയോഗി ഉപദേശിക്കുന്ന അമൃത വാണികളുടേയും സ്ഥിതി.

കന്യാകുമാരി മുതൽ കാസർക്കോഡുവരെ കാക്കത്തൊള്ളായിരം അമ്പലങ്ങൾ നിരന്നുനിൽക്കുന്നു. അവിടെയൊക്കെ മണിയടിയും പൂജയും നൈവേദ്യവും, എന്നല്ല പൂരപ്പാട്ടും കോഴിയറപ്പും ഒക്കെ നടക്കുന്ന പൂജാവിധികൾ കൊണ്ട് നിറഞ്ഞുനിന്നപ്പോൾ യുക്തിയുടെ പ്രകാശവും കയ്യിലേന്തിക്കൊണ്ട് വസ്തുരൂപത്തേയും അറിവിന്റെ നിജസ്ഥിതിയേയും അന്വേഷിക്കലായിരുന്നു ശ്രീ. ബ്രഹ്മാനന്ദസ്വാമി ശിവയോഗി ചെയ്തത്. പറയുന്ന വാക്കിലെ യുക്തിക്ക് ശക്തിയില്ലാതെ വരുമ്പോഴേ ബുദ്ധിഹീനന്മാർ പാണിയും പാദവുമൊക്കെ എതിർപ്പിനായി ഉപയോഗിക്കുകയുള്ളു. അങ്ങനെയുള്ള കശ്മലന്മാർ ധാരാളമുണ്ടായിരുന്നിട്ടും ശുദ്ധമായ വാക്കിന്റെ സത്യമായ പ്രകാശം കൊണ്ട് ഏതു തെററിനേയും തിരുത്താൻ കഴിയും എന്ന ദൃഢനിശ്ചയത്തോടെ, സ്വാമികൾ തനിക്കു പറയാനുള്ളത് 'ശിവയോഗരഹസ്യ'മായി എഴുതിവെച്ചു. അതുകണ്ട് ചിലർക്കെല്ലാം ഹാലിളകിയപ്പോൾ പറയേണ്ടത് പരത്തിയും നിരത്തിയും ലളിതമായ ഭാഷയിൽ വ്യക്തമായി പറഞ്ഞ് അടിമുതൽ മുടിവരെ ആർക്കും മനസ്സിലാക്കി കൊടുക്കണം എന്ന ദയവായ്പോടെ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി 'മോക്ഷപ്രദീപം' എഴുതുകയുണ്ടായി. ആ ബൃഹത്തായ ഗ്രന്ഥത്തിന്റെ നവനീതമാണ് 'സിദ്ധാനുഭൂതി'.

'മോക്ഷപ്രദീപ'ത്തിൽ ശിവയോഗികൾ എഴുതിയിരിക്കുന്നതിലും ലളിതമായി ആക്കും ഇനി പറഞ്ഞുകൊടുക്കാനാവില്ല. തിരക്കില്ലാത്ത എവിടെയെങ്കിലും സമാധാനമായിരുന്ന് ആ സദ്ഗ്രന്ഥത്തിലെ 350 പേജുകൾ ശ്രദ്ധയോടെ ഒന്നു വായിച്ചുപഠിക്കുവാൻ ജനങ്ങൾക്ക് താല്പര്യം ഉണ്ടാവട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.

നിത്യ ചൈതന്യ യതി.

# രാജയോഗപരസ്യം

ബ്രഹ്മാനന്ദസ്വാമി ശിവയോഗി

പ്രസാധകൻ:

നിർമ്മലാനന്ദയോഗി
ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമം
പി. ഒ. ആലത്തൂർ 678 541
പാലക്കാട് ജില്ല.

1994

Malayalam

RAJAYOGA PARASYAM

(Treatise on Rajayoga)

By

Brahmananda Swamy Sivayogi



First Published 1914

6th Edition February 1994

Copies-1000



Publisher :

Nirmalananda yogi

President

Brahmananda Swami Sivayogi Siddhasramam

P. B. No. 1 P o Alatur - Malabar

Pin. 678 541 Palakkad Dist-Keralam

Telephone No. 22342 ATR.

Printed at :

Koilath Printers Fort Maidan Palakkad.

Price : Rs 3/-

ആനന്ദ ഏവ വിജയതേ മനഃസ്വാസ്ഥ്തൈവാനന്ദഃ
മനോജയ ഏവമഹാജയഃ അഹിംസൈവ പരമോധർമ്മഃ
അജ്ഞാനദുഃഖായൈവ യജ്ഞാദികർമ്മ
ആനന്ദമതമേവസഹജംസർവ്വേഷാം മന്യത് സർവ്വംകല്പിതം

BRAHMANANDASWAMI SIVAYOGI
FOUNDER OF

# ANANDAMATHA

---

ആനന്ദശ്രീ പരമഹംസ ബ്രഹ്മാനന്ദസ്വാമി
ശിവയോഗി സൽഗുരുപൂജ്യപാദർ
1852 ആഗസ്റ്റ് 26-ാംനു- അവതരിച്ചു.
അഹിംസ, ആലോചന, പൌരുഷം, ജ്ഞാനം,
രാജയോഗം ഇവയുടെ പൂജ്യതയും അജ്ഞാ
നകർമ്മകാണ്ഡം, അയുക്തമതാചാരങ്ങൾ
ഇവയുടെ ത്യാജ്യതയും അനുഭവയുക്തി
പുരസ്സരം തെളിയിക്കുന്ന- അഥവാ
മനുഷ്യനെ മനുഷ്യനാക്കിത്തീർക്കു
ന്ന—'ആനന്ദമതം' സ്ഥാപി
ക്കുകയും അനേകമുമുക്ഷു
ക്കളെ ആനന്ദികളാക്കി
തീർക്കുകയും ചെയ്തു.

1929 സപ്തമ്പർ 10-ാംനു- പുനരുത്ഥാനരഹിതമായ മഹാനന്ദസമാധിയടഞ്ഞു. ഈ പരമഗുരുവിൻെറ മഹാനന്ദസമാധിപ്രകാശവൈചിത്ര്യം കാണികളേവരേയും ആനന്ദഭരിതന്മാരാക്കിത്തീർത്തു.

എന്ന്, ശിഷ്യ യോഗിനീദേവി,
ആനന്ദമതാദ്ധ്യക്ഷ

1

# ആറാം പതിപ്പിന്റെ മുഖവുര

ഇന്നത്തെ യുവലോകം ലൗകിക സുഖഭോഗങ്ങൾക്കു വേണ്ടി ശാസ്ത്രങ്ങളുടെ നേട്ടങ്ങളെ ശരണം പ്രാപിക്കുന്നു. മദ്യവും മയക്കമരുന്നും മനസ്സാക്ഷിയില്ലാത്ത മററു സുഖഭോഗങ്ങളും തേടി നിത്യനരകത്തിൽ ചാടി വീഴുന്നു മാനസികരോഗങ്ങളും കൊലപാതകങ്ങളും ആത്മഹത്യകളും അനുദിനം വർദ്ധിച്ചുതന്നെ വരുന്നു. ആർക്കും ഇവിടെ ഒരു സമാധാനവുമില്ല. എല്ലാം നഷ്ടപ്പെട്ടതിനു പുറമെ തനിക്കു താൻ തന്നെയും നഷ്ടപ്പെട്ടുവോ എന്ന സംശയവും സംഭ്രമവും അവനെ അല്പം ശാന്തിക്കുവേണ്ടി അങ്ങോട്ടുമിങ്ങോട്ടും അലയിക്കുകയാണ്. ദേവാലയങ്ങളും തീർത്ഥാടനകേന്ദ്രങ്ങളും അത്തരക്കാരുടെ തിക്കും തിരക്കും കൊണ്ടു് നിറഞ്ഞിരിക്കുന്നു.

യുവജനങ്ങളുടെ ഇടയിൽകാണുന്ന സാസ്കാരികമായ പ്രതിസന്ധിയെ തരണംചെയ്യുവാനും ലക്ഷ്യബോധത്തോടുകൂടി ജീവിതവിജയം നേടുവാനും ബ്രഹ്മാനന്ദ സ്വാമി ശിവയോഗി രാജയോഗത്തെയാണ് ഉപദേശിച്ചതു്. അജ്ഞാനക്കൂരിരുട്ടിൽ മനോബലമില്ലാതെ, ആത്മവിശ്വാസമില്ലാതെ, പൌരുഷമില്ലാതെ, ആലോചനയില്ലാതെ, ജീവകാരുണ്യമില്ലാതെ അലയുന്ന മനുഷ്യനു് മനസ്വാസ്ഥതയുടെ മഹനീയ മാർഗ്ഗം കാണിച്ചു കൊടുക്കുവാൻ ആദ്യം ശിവയോഗരഹസ്യവും സിദ്ധാനുഭൂതിയും പ്രസിദ്ധീകരിച്ചു. അതിനുശേഷം 1905ൽ പ്രസിദ്ധീകരിച്ച മോക്ഷപ്രദീപം കേരളത്തിനു് ഒരു വെളിച്ചം തന്നെ നൽകി.

ഈ രാജയോഗപരസ്യം എന്ന കൊച്ചുകൃതി 1914 ലാണ് പ്രസിദ്ധീകരിച്ചത്. അതിൻെറ 6-ാം പതിപ്പാണ് ഇപ്പോൾ പ്രസിദ്ധീകരിക്കുന്നത്.

രാജയോഗത്തെ പരസ്യം ചെയ്യുന്ന ഈ കൊച്ചുകൃതി രാജയോഗത്തെപ്പററി കൂടുതൽ വിവരങ്ങൾ ചേർത്ത് ഒരു മുഖവുരയോടുകൂടി പ്രസിദ്ധീകരിക്കുന്നത് രാജയോഗ വിദ്യാർത്ഥികൾക്ക് കൂടുതൽ ഉപകാരമായിരിക്കും എന്ന് പലരും എഴുതിയ പ്രകാരം അതുകൂടി ചേർത്താണ് ഈ ആറാംപതിപ്പ് പ്രസിദ്ധീകരിക്കുന്നത്.

## രാജയോഗം അഷ്ടാംഗയോഗമല്ല

രാജയോഗത്തിൻെറ നാനാവശങ്ങളെക്കുറിച്ചുംവളരെ ലളിതമായും വ്യക്തമായും വസ്തുനിഷ്ഠമായും ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾ മോക്ഷപ്രദീപം തുടങ്ങിയ കൃതികളിൽ വ്യക്തമാക്കിയിട്ടുണ്ട്. എങ്കിലും ചിലക്ക് കാര്യം മനസ്സിലാവായ്കയോ മനസ്സിലായിട്ടും മറിച്ചു വാദിക്കയോ ചെയ്യുന്നതായി കാണുന്നു. അതുകൊണ്ട് രാജയോഗത്തെക്കുറിച്ച് പൊതുവെ ഒരു വിശദീകരണം ഇവിടെ നൽകുന്നു.

എന്താണ് രാജയോഗം? അമനസ്സ ഖണ്ഡത്തിൽ ഇപ്രകാരം പറയുന്നു.

രാജത്വാൽ സർവ്വയോഗാനാം രാജയോഗഇതിസ്മൃതഃ
രാജന്തം ദീപ്യമാനന്തം പരമാത്മാനമവ്യയം
പ്രാപയദ്ദേഹിനാംയസ്സു രാജയോഗസ്സുകീർത്തിതഃ

അത്ഥം: എല്ലായോഗങ്ങളാംക്കം രാജാവായിരിക്കുന്നതു കൊണ്ടു് രാജയോഗം എന്നു് ഗണിക്കപ്പെട്ടിരിക്കുന്നു. നാശരഹിതമായി പ്രകാശിച്ചും കൊണ്ടിരിക്കുന്ന പരമാത്മാവിനെ പ്രാപിച്ചിരിക്കുന്നതേതൊ അതു് രാജയോഗമെന്നു് പറയപ്പെട്ടിരിക്കുന്നു.

യോഗശബ്ദത്തിന്റെ വാച്യാത്ഥം തന്നെ എന്താണ്? രണ്ടുവസ്തുക്കളുടെ ചേച്ച് എന്നത്രെ. ഇവിടെ രണ്ടു വസ്തുക്കാം ആത്മാവും മനസ്സും തന്നെ. ഇവ രണ്ടും രണ്ടാണോ? അതോ ഒന്നാണൊ? എന്നു് ചോദിച്ചേക്കാം. സാധാരണക്കാരിൽ അവ രണ്ടായിത്തന്നെ പ്രവത്തിക്കുന്നു എന്നതാണ് യാഥാത്ഥ്യം. പക്ഷെ അവ ഒരേ മൂലവസ്തുവിന്റെ ഭിന്നഭാവങ്ങളാണ്. അതുകൊണ്ടാണ് ''ഗുണകാമാത്മാവിനെ മാനസമെന്നുചൊല്വൂ, ഗുണകാമങ്ങാം വിട്ടാൽ മാനസംതന്നെ ആത്മ'' എന്നു് ഭാഗവതത്തിൽ ശ്രീ തുഞ്ചത്താചാര്യൻ വർണ്ണിച്ചിട്ടുള്ളതു്. ആത്മാവ് വിഷയങ്ങളിൽ പഞ്ചേന്ദ്രിയങ്ങാംവഴി അലഞ്ഞുതിരിയുമ്പോാം മനസ്സു് എന്ന അവസ്ഥയെ പ്രാപിക്കുന്നു. ആ ബാഹ്യമായ അലച്ചിലിൽനിന്നു് മനസ്സിനെ നിയന്ത്രിച്ചു് സ്വസ്ഥാനത്ത് നിറുത്താൻ കഴിഞ്ഞാൽ അതു് ആത്മാവിന്റെ അവസ്ഥയായി; ആത്മസുഖമായി അതുകൊണ്ടാണ് ''യോഗശ്ചിത്തവൃത്തിനിരോധഃ'' ചിത്തവൃത്തികളെ നിരോധിക്കുക–അടക്കുക–അതാണ് യോഗമെന്നു് പതഞ്ജലി പറഞ്ഞതു്.

അപ്പോാം ഒന്നുകിൽ ആത്മമനസ്സുകളുടെ ഏകീഭാവം – കൂടിചേച്ച് എന്നോ അല്ലെങ്കിൽ നിശ്ചലാവസ്ഥയെന്നോ യോഗത്തെ വ്യവഹരിക്കാമെന്നു് വരുന്നു.

അങ്ങനെയുള്ള ഒരവസ്ഥയെയാണ്‌ - മനസ്സ്‌ സ്വസ്ഥാനത്ത്‌ നിശ്ചലമായി ഇന്ദ്രിയപരമായി വിഷയങ്ങളിൽ നിന്നു് മുക്തമായി മനോലയം സാധിച്ച്‌ ആനന്ദം അനുഭവിക്കാൻ കഴിയുന്ന അവസ്ഥയെയാണ്‌ ''രാജന്തം ദീപ്യമാനന്തം.........'' എന്നു് ആചാര്യൻ നിർവ്വചിച്ചിട്ടുള്ളതു്. ഇത്രയും സംഗതികൾ അടിസ്ഥാനമായി അറിഞ്ഞുകഴിഞ്ഞാൽ അഷ്ടാംഗയോഗവും രാജയോഗവും ഒന്നല്ലെന്നു് ഏറെക്കുറെ ആർക്കും സ്വയം ബോധ്യമാവും.

എന്താണീ അഷ്ടാംഗയോഗം? യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം ധാരണം, ധ്യാനം, സമാധി ഇവയാണ്‌ എട്ടംഗങ്ങൾ ഇവയിൽ യമത്തിനും നിയമത്തിനും ഉപാംഗങ്ങൾ വേറെയുമുണ്ടു്. ആസനങ്ങൾ 64 തരത്തിലൊ 84 തരത്തിലൊ ഉണ്ടത്രെ. രേചകം, പൂരകം, കുംഭകം ഇങ്ങനെ മൂന്നുവിധം പ്രാണായാമം. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു് പ്രത്യാഹരിക്കുന്നതു (മടക്കിയെടുക്കുന്നതു) കൊണ്ടു് പ്രത്യാഹരമെന്നു് പറയുന്നു. സംസാരവിഷയങ്ങളിൽനിന്നു് മനസ്സിനെ നിരോധിക്കുന്നതുതന്നെ പ്രത്യഹാരം മനസ്സിനെ നാഭീചക്രം, ഹൃദയപുണ്ഡരീകം, നാസാഗ്രം മുതലായ സ്ഥാനങ്ങളിൽ സ്ഥിരമായി നിർത്തുന്നതുതന്നെ ധാരണ. ധാരണയിൽ മനസ്സിനെ അത്യന്തശ്രദ്ധയോടുകൂടി മറെറാരു വ്യാപാരത്തോടും സംബന്ധിക്കാതെ സ്വസ്ഥാനത്തു് ഇരിക്കുന്നതുതന്നെ ധ്യാനം. ധ്യാനത്തിൻെറ സ്മൃതി വിട്ടുപോകുന്നതു് സമാധിയാകുന്നു.

അനേകവിധത്തിലുള്ള ആസനങ്ങളും പ്രാണായാമങ്ങളും പ്രത്യാഹാരവും ധാരണയും ധ്യാനവും പറയുന്നുണ്ടു്. അതൊന്നും സുഖകരമല്ല. ഇതെല്ലാം അഭ്യസിക്കാൻ

വേണ്ടിവരുന്ന സമയവും ശാസ്ത്രങ്ങൾ വായിച്ച് പഠിക്കുന്ന സമയവും എല്ലാം മനസ്സിനെ സ്വസ്ഥമാക്കുവാൻ മാത്രം പരിശീലിച്ചാൽ മുക്തിയെന്ന ദുഃഖനിവൃത്തി ലഭിക്കും. അതുകൊണ്ട് മനസ്സിന്റെ ജയത്തിന്നും ശാശ്വത സുഖത്തിന്നും രാജയോഗത്തെ (മനസ്സംയമനപരമായ രാജയോഗത്തെ) പരിശീലിച്ച് മനശ്ശാന്തി നേടുകയാണ് വേണ്ടത്. അഷ്ടാംഗയോഗത്തിലെ യമനിയമാദികൾ നിരുപയോഗങ്ങളാണെന്ന് അഭിപ്രായമില്ല. ആസനങ്ങൾ ആരോഗ്യത്തിന്ന് ഒരു വ്യായാമ പദ്ധതിയെന്ന നിലയിൽ കൊള്ളാം. അതുപോലെതന്നെ അഹിംസ, സത്യം, അസ്തേയം, അപരിഗ്രഹം, ബ്രഹ്മചര്യം മുതലായ യമവും അംഗീകരിക്കേണ്ടതായ നല്ല ഗുണങ്ങളാണ്. പക്ഷെ ഇവിടെ പ്രശ്നം അതല്ല. രാജയോഗത്തിന്ന് ഇവയെല്ലാം അത്യാവശ്യമാണോ എന്നത്രെ. ആസനങ്ങളും ബ്രഹ്മചര്യാനുഷ്ഠാനവും ഉള്ളവനുമാത്രമേ രാജയോഗിയാവാൻ സാധിക്കൂ എന്ന് പറയാമോ? അങ്ങനെയാണെങ്കിൽ ഗൃഹസ്ഥാശ്രമികൾക്ക് രാജയോഗം സാദ്ധ്യമല്ലെന്ന് പറയേണ്ടിവരില്ലേ?

''അയംഗുഹ്യോ രാജയോഗ
സർവ്വവർണാശ്രമക്ഷമഃ''

ഈ രാജയോഗം എല്ലാ വർണാശ്രമികൾക്കും പററിയതാണെന്ന് പണ്ടേ പറഞ്ഞുവന്നിട്ടുണ്ട്. മനസ്വാസ്ഥ്യതയാകുന്ന യോഗാനന്ദം സകല മനുഷ്യരുടെയും ജന്മസിദ്ധമായ അവകാശമാകുന്നു. അത് ലഭിക്കുന്നതിനുള്ള ഉപായം സിദ്ധഗുരുവിനാൽ ഉപദേശിക്കപ്പെടുന്ന രാജയോഗം തന്നെ.

എന്നാൽ യോഗാഭ്യാസമെന്നു പറഞ്ഞാൽ യോഗാസനങ്ങളും പ്രാണായാമവും മാത്രമാണെന്നു പറഞ്ഞുകേട്ട് ജനങ്ങൾ പരിചയിച്ചുപോയി. ആരോഗ്യരക്ഷക്ക് അതു ശീലിച്ചുപോയി. ഒരാൽവൃക്ഷം വളരെക്കാലം നിന്നു എന്നുംവരാം. പക്ഷെ, അതിന്നു ആലിന്റെ അവസ്ഥയെ ഉള്ളൂ. മറെറാരു മഹത്വവും ഇല്ല ഹഠയോഗം ആയുസ്സിനെ വർധിപ്പിക്കുമ്പോൾ രാജയോഗം മനശ്ശുദ്ധിയും മനശ്ശാന്തിയും നൽകുന്നു എന്നു ഗ്രഹിക്കണം. മനസ്സിനെ നിയന്ത്രിക്കുന്ന രാജയോഗം അഭ്യസിക്കുമ്പോൾ പറയെന്നു പറയുന്ന അളവുപാത്രത്തിൽ ഇടങ്ങഴിയും നാഴിയും ഉരിയും അടങ്ങിയിരിക്കുന്നതുപോലെ യമനിയമാദികളുടെ ഫലവും സഹജമായി സംഭവിക്കും. കുഴി കുഴിക്കുമ്പോൾ കുററിയും പുഴക്കാം.

രാജയോഗം ഭാരതത്തിൽ പണ്ടേയുള്ളതും ഗുരുശിഷ്യപരമ്പരയാ പരിശീലിപ്പിച്ചു് പരിരക്ഷിച്ചു വന്നിട്ടുള്ളതുമാണ്. 'യോഗോനഷ്ടപരന്തപ'. എന്നാൽ അതു് കാലാന്തരത്തിൽ ഭാരതത്തിനു് നഷ്ടപ്പെട്ടു. ഭഗവദ്ഗീതയിലും ഭാഗവതത്തിലും രാജയോഗം വിവരിച്ചിട്ടുണ്ട്.

നായാട്ടിന്നു്പോയ പരീക്ഷിത്ത് മഹാരാജാവു് കുടിക്കുവാൻ വെള്ളമന്വേഷിച്ചു് ശമീകമഹർഷിയുടെ ആശ്രമത്തിൽചെന്നു. യോഗാവസ്ഥയിലായിരുന്ന മഹർഷി രാജാവിനെ കണ്ടില്ല. കല്പിച്ചുകൂട്ടി തന്നെ ധിക്കരിക്കയാണെന്നു് കരുതി കോപാന്ധനായിത്തീർന്ന രാജാവു് അവിടെ കണ്ട ഒരു സർപ്പത്തിന്റെ ശവം എടുത്തു് മഹർഷിയുടെ കഴുത്തിലിട്ടു രാജധാനിയിലേക്കു് മടങ്ങിപ്പോയി. ആശ്രമത്തിൽ വന്നപ്പോൾ ഇതുകണ്ടു കുപിതനായ മഹർഷി പുത്രൻ ശൃംഗി, ഒരു വാരത്തിന്നകം

തക്ഷക ദംശനമേററ് മഹാരാജാവ് മരിക്കട്ടെ എന്നു് ശപിച്ചു. ശാപവൃത്താന്തം ശമീക മഹർഷി അയച്ച ശിഷ്യൻ മുഖാന്തിരം മനസ്സിലാക്കി പരിഭ്രാന്തനായ പരീക്ഷിത്ത് ഗംഗാനദി മധ്യത്തിൽ ഒരു സ്തംഭമുണ്ടാക്കി. സർപ്പം കയറിവരില്ലെന്നു് വിശ്വസിച്ചു് അവിടെ താമസമാക്കി. ആ അവസരത്തിൽ മഹർഷിമാർ പലരും വന്നുകണ്ടു. ശ്രീശുകനും ആ കൂട്ടത്തിൽവന്നു. രാജാവിനെ സമാധാനിപ്പിക്കുവാൻ അദ്ദേഹം പുരാണകഥകൾ ആഖ്യാനം ചെയ്തു. അവയാണ് മഹാഭാഗവതകഥകൾ എന്നു് പ്രസിദ്ധമാണല്ലൊ. മുക്തിദായകമായ ഉപദേശം തേടിയ രാജാവിന്നു് ഏഴുദിവസത്തിന്നകം അതു് ലഭിക്കാനുള്ള ഉപായം എന്ന നിലയിൽ ശ്രീശുകൻ രാജയോഗം ഉപദേശിക്കുന്നുണ്ടു്.

> ''ദേഹമധ്യസ്ഥം സുഷുമ്നാപരമഹാനാഡി
> ദേഹികൾക്കിഡയാദിനാഡി പരിരാവേഷ്ടിതം
> ജീവനായ് വിളങ്ങുമാത്മാവ് നിർമ്മലംപരം
> ജീവനുജീവൻ പരമാത്മാവെന്നുതന്ത്രാന്തം
> യോഗമെന്നുതയോരൈക്യം ....... .......

എന്നിങ്ങനെ ജീവാത്മാവിൻേറയും പരമാത്മാവിൻേറയും ഐക്യമാണ് യോഗമെന്നു് വിവരിക്കുന്നു. ആദ്യം ഹഠയോഗം അഥവാ ഹംസയോഗം എന്നതിനെപ്പററിയാണ് പറഞ്ഞതു്. എന്നാൽ അതിനെക്കാൾ സുഖകരമായ രാജയോഗമെന്നൊന്നുണ്ടെന്നു് പറഞ്ഞിരിക്കുന്നു.

''തദ്യോഗ ഹംസയോഗ പ്രയോഗത്തിനു് വിഷമമുണ്ടെത്രയുമതിൽ തുലോം ലളിതമായൊന്നുണ്ടല്ലൊ''

അതിനെപ്പററി ഇങ്ങനെ വിവരിക്കുന്നു:

''രാജയോഗാഖ്യം പരമാനന്ദരസായനം
വ്യാജമെന്നിയേ പരമാചാര്യ പ്രസാദത്താൽ
സാധിക്കാമെത്ര സർവ്വാത്മാക്കൾക്കും സദാകാലം
സാധിക്കുമൊരു മുക്തിസാധനമുപദേശം
ബോധിപ്പാൻ പ്രയാസമില്ലെന്നുമേ ശീലിപ്പാനും
ബോധത്തെത്തന്നും സാധിച്ചീടും കൈവല്യവും
സാധിപ്പാനെന്നിനക്ക ..........''

എന്നുകൂടി പറയുന്നുണ്ടു്.

ഉപനിഷത്തുക്കളുടെ സാരാംശമടങ്ങുന്ന ഭഗവദ്ഗീതയിലും രാജയോഗത്തെപ്പററി സർവ്വപ്രധാനമായി ഉപദേശിച്ചിട്ടുണ്ടു്.

''യതോയതോനിശ്ചരതി
മനശ്ചഞ്ചലമസ്ഥിരം
തതസ്തതോനിയമ്യൈത
ദാത്മന്യേവവശംനയേൽ''

ഇവിടെ ഏതേതു വിഷയങ്ങളിൽ മനസ്സു് ചഞ്ചലമാകുന്നുവോ അവിടെ നിന്നെല്ലാം അതിനെ മടക്കിയെടുത്തു് തന്റെ വശത്തുതന്നെ അതു്വയ്ക്കണം എന്നു് രാജയോഗപരിശീലനം വിശദീകരിക്കുന്നു. ഇങ്ങനെ യോഗസിദ്ധി വന്നവൻ എല്ലാ ജീവികളിലും സർവ്വത്ര സമദൃഷ്ടിയുള്ളവനായിത്തീരുന്നു. ലോകത്തിലുള്ള സർവ്വം കീഴടക്കിയ മനുഷ്യൻ സമാധാനമില്ലാതെ വിഷമിക്കുമ്പോൾ ആക്കും സമാധാനത്തിന്റെ മാർഗ്ഗം രാജയോഗം കാണിച്ചുകൊടുക്കുന്നു. ചിലർ അതു് മനസ്സിലാക്കിയിട്ടും പലരും അതു് മനസ്സിലാക്കാതെയും ആ അന്തർമുഖമാർഗ്ഗത്തെ മനശ്ശാന്തി

മാർഗ്ഗമായി സ്വീകരിക്കാതെ ബാഹ്യമായ പൂജാഭജനാദികർമ്മങ്ങൾ ചെയ്തു് കഷ്ടപ്പെടുകയാണു് ചെയ്യുന്നതു്. കൃഷ്ണനും ക്രിസ്തുവും നബിയും ബുദ്ധനും സിദ്ധഗുരുക്കന്മാർ എല്ലാവരും തന്നെ ആത്മസംയമനത്തിന്റെ അതിമഹത്തായ രാജയോഗത്തിലൂടെ തന്നെയാണു് മഹത്വത്തെ പ്രാപിച്ചിട്ടുള്ളതും മനശ്ശാന്തിനേടിയിട്ടുള്ളതും.

യോഗത്തെപ്പററി ലോകമെമ്പാടും ഇന്നു് പലതരത്തിലുള്ള പ്രചരണങ്ങൾ നടക്കുന്നുണ്ടു്. സാരത്തിൽസാരമായ രാജയോഗവുമായി അവയ്ക്കൊന്നും തന്നെയാതൊരു അടുപ്പവുമില്ല. രാജയോഗോദ്ധാരകനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ജാതി-മതഭേദമെന്യെ, പണ്ഡിതപാമരഭേദമെന്യെ, സ്ത്രീപുരുഷഭേദമെന്യെ ഏററവും ലളിതമായി എല്ലാവക്കും രാജയോഗം ഉപദേശിച്ചു.

സാധകന്മാർക്കു് സംഭ്രമം ജനിപ്പിക്കുന്ന വിധത്തിൽ അനേകയോഗമുറകൾ പ്രചാരത്തിലുണ്ടു്. പലകാലത്തു് പല ആചാര്യന്മാർ പലനിരീക്ഷണങ്ങളും പരീക്ഷണങ്ങളും നടത്തിയതിന്റെ ഫലമായി മററുശാസ്ത്രങ്ങളെപ്പോലെ ക്രമമായി യോഗശാസ്ത്രവും പുരോഗതിയെ പ്രാപിച്ചിട്ടുണ്ടു്. ആദ്യമാദ്യം ദുഷ്കരമായിത്തോന്നുന്നവ പിന്നീടു് സുഗമവും സുഖകരവുമാക്കിത്തീർക്കുന്ന ശാസ്ത്രരീതിപോലെ തന്നെ യോഗശാസ്ത്രത്തിലും സംഭവിച്ചിട്ടുണ്ടു്. അങ്ങനെ മന്ത്രതന്ത്രാദികൾകൊണ്ടും പ്രാണായാമകസർത്തുകൾകൊണ്ടും അടിമുടി വേർതിരിയാതെ സങ്കീർണ്ണമായിക്കിടന്ന യോഗശാസ്ത്രത്തിൽ നിന്നു് ഒരിക്കലും പാഴായിപോകാത്ത വിധത്തിൽ അടിസ്ഥാനകാര്യങ്ങൾ മാത്രമെടുത്തു് രൂപപ്പെടുത്തിയതത്രെ ശിവയോഗിയുടെ രാജയോഗം, വളവുതിരിവുകളെ തട്ടിനീക്കി രാജയോഗത്തെ ഋജുവും

വിശാലവുമായ ഒരു രാജപാതയാക്കി അദ്ദേഹം മാററി. കാതലായ കാര്യത്തിൽ ഏകാഗ്രതയും ശക്തിയും കേന്ദ്രീകരിച്ചിരുന്നു. അദ്ദേഹത്തിൻെറ ജീവിതവും സാധിച്ച സ്വച്ഛന്ദമൃത്യുവും അതിൻെറ മാഹാത്മ്യം വിളംബരം ചെയ്യുന്നു. രാജയോഗത്തിൻെറ വർഗീയചുവരായ ചുരണ്ടിക്കളഞ്ഞ് പരമ രഹസ്യമായിവെച്ചിരുന്ന രാജയോഗത്തെ ജനകീയമതമായി പരസ്യമാക്കിയ 'രാജയോഗപരസ്യമെന്നും' ഈ കൊച്ചുപുസ്തകത്തിൻെറ 6–ാം പതിപ്പാണ് ഇപ്പോൾ പ്രസിദ്ധീകരിക്കുന്നതു്. കൂടുതൽ അറിയണമെന്ന് ആഗ്രഹിക്കുന്നവർ മോക്ഷപ്രദീപാദി പ്രൗഢകൃതികൾ വായിച്ചറിയേണ്ടതാണ്. യാതൊരു മതത്തിൻെറയും ചട്ടക്കൂട്ടിലോ ചടങ്ങുകളിലൊ ഒതുങ്ങാതെ ഒരു ശാസ്ത്രമായി ശിവയോഗികളുടെ രാജയോഗത്തെ സമാധാനത്തിനുള്ള മാർഗ്ഗമായി സാരഗ്രാഹികളേവരും സ്വീകരിച്ചിട്ടുണ്ട്. സാരപക്ഷത്തോടൊപ്പം ഭൂരിപക്ഷത്തിനും അതു് മനസ്സിലാക്കുവാൻ സന്മനസ്സുണ്ടാവട്ടെ.

സിദ്ധാശ്രമം, ആലത്തൂർ
15–2–1994

നിർമ്മലാനന്ദയോഗി

ആനന്ദ ഏവ വിജയതെ
മനഃസ്വാസ്ഥ്യമെവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോധർമ്മഃ

# രാജയോഗപരസ്യം

ഹേ ആനന്ദകാംക്ഷികളെ! സർവ്വമനുഷ്യർക്കും ദുഃഖത്തിൽനിന്നു് വേർപെട്ടു് ശാശ്വതാനന്ദത്തെ (മുക്തിയെ) പ്രാപിപ്പാനുള്ള സുഖോപായം രാജയോഗം എന്ന ആനന്ദ വിദ്യ ഒന്നല്ലാതെ വേറെ യാതൊന്നും ഇല്ല.

ഈ യോഗത്തെ ആർക്കും ശീലിക്കാം. അതിന്നു് പ്രമാണം:—

ശ്ലോകം—1.

അയം ഗുഹ്യോ രാജയോഗ—
സ്സർവ്വവർണ്ണാശ്രമക്ഷമഃ
ഹീനാനാം പതിതാനാഞ്ച
സങ്കരാണാം തഥൈവച
സ്ത്രീണാഞ്ച രാജയോഗോയം
പാവനഃ ക്രമസിദ്ധിദഃ

(എന്നു് യോഗസാരം)

അർത്ഥം—ഈ ഗോപ്യമായ രാജയോഗം എല്ലാജാതികൾക്കും ബാലനും കുടുംബികൾക്കും വാനപ്രസ്ഥനും സന്യാസികൾക്കും ഹീനന്മാർക്കും ഭ്രഷ്ടന്മാർക്കും വ്യഭിചാരണീപുത്രന്മാർക്കും സ്ത്രീകൾക്കും പററിയതും പാവനമായതും മുക്തിയെ കൊടുക്കുന്നതും ആകുന്നു.

2 യോഗാധികാരിണസ്സർവ്വേ-
പ്രാണിനസ്സർവ്വദായതഃ
ബാലോ വൃദ്ധോ വ്യാധിയുക്തോ-
യുവാസ്ത്രീ ശൂദ്രജന്മകൽ

(എന്നു് സനൽകമാരസംഹിത)

അർത്ഥം—ബാലനും വൃദ്ധനും രോഗിയും യൌവ്വനയുക്തനും സ്ത്രീകളും ശൂദ്രരും എല്ലാവരും യോഗത്തിന്നു് അധികാരികളാകുന്നു.

3 ബ്രാഹ്മണക്ഷത്രിയ വിശാം
സ്ത്രീശൂദ്രാണാഞ്ച പാവനം
ശാന്തയെകർമ്മണാമന്യ-
ദ്യോഗാന്നാസ്തിവിമുക്തയെ

(എന്നു് മാതംഗമഹർഷി)

അർത്ഥം—ബ്രാഹ്മണക്കും ക്ഷത്രിയന്മാക്കും വൈശ്യന്മാക്കും സ്ത്രീകാംകളും ശൂദ്രക്കും കർമ്മം നശിപ്പാനും മുക്തി സിദ്ധിപ്പാനും യോഗം കൂടാതെ മറെറാന്നും ഇല്ല.

4 രാജയോഗാഖ്യം പരമാനന്ദരസായനം. വ്യാജമെന്നിയെ പരമാചാര്യപ്രസാദത്താൽ, സാധിക്കാമത്തു സർവാത്മാക്കാംക്കും സദാകാലം, സാധിക്കാവൊരു മുക്തിസാധനമുപദേശം, ബോധിപ്പാൻ പ്രയത്നമില്ലെത്തുമെ ശീലിപ്പാനും, ബോധത്തെത്തരും കൈവല്യത്തെയും സാധിച്ചീടും.

(എന്നു് ഭാഗവതം കിളിപ്പാട്ടു്)

ഈ പ്രമാണങ്ങാംകൊണ്ടു് ദ്രവ്യനാശകായക്ലേശാദി സങ്കടം കൂടാതെ ഏവനും രാജയോഗത്താൽ ബ്രഹ്മജ്ഞാനത്തേയും ശാശ്വതാനന്ദത്തേയും സാധിക്കാമെന്നതു് സിദ്ധമായി. ഇതു് ഈ ശിവയോഗിക്കു് അനുഭവവും ആകുന്നു.

രാജയോഗത്തെ പ്രകാശിപ്പിക്കുന്ന ഈ ശിവയോഗിയുടെ ആനന്ദസൂത്രം മുതലായ സിദ്ധഗ്രന്ഥങ്ങളെ വായിച്ച് പഠിപ്പുള്ളവരും പഠിപ്പില്ലാത്തവരും മന്ദബുദ്ധികളും മഹാബുദ്ധിമാന്മാരും ചെറുപ്പക്കാരും പ്രായാധിക്യമുള്ളവരും ഗൃഹസ്ഥാശ്രമികളും ഹീനജാതികൾ എന്നു് ദുഃഖിക്കുന്നവരും ആയ സ്ത്രീപുരുഷന്മാർ പലരും പരമാനന്ദികളായി തീർന്നിരിക്കുന്ന ഈ അത്ഭുതാവസ്ഥ ആനന്ദസോപാനത്തിലെ യോഗാനന്ദാനുഭവലേഖനങ്ങൾകൊണ്ടു് തെളിയുന്നതാകുന്നു. മഹാപ്രഭുക്കന്മാർക്കും മഹാപണ്ഡിതന്മാർക്കും കൂടി അതിദുർല്ലഭമായ ദുഃഖകർമ്മപരിത്യാഗവും യോഗാനന്ദപദവീസാമ്രാജ്യവും പലതരക്കാർക്കും ഇക്കാലത്തു് അതിസുലഭമായി സിദ്ധിപ്പാൻ സംഗതിവന്നതു് രാജയോഗപരിശീലനത്താലാകുന്നു യോഗം സർവ്വന്മാർക്കും സാദ്ധ്യമല്ല എന്ന വാദം ഹഠയോഗത്തെപ്പററിയാണു്, രാജയോഗത്തെപററിയല്ല ''അവ്യക്താഹി ഗതിർദുഃഖം'' എന്നു ഭഗവൽഗീതയിൽ ബ്രഹ്മദ്ധ്യാനം ദുസ്സാദ്ധ്യമായി പറഞ്ഞിട്ടുള്ളതു് വേദാന്തശാസ്ത്രപ്രകാരമുള്ള ബ്രഹ്മദ്ധ്യാനത്തെയാകുന്നു രാജയോഗം സർവ്വമതക്കാർക്കും സാദ്ധ്യമല്ലെന്നൊ, രാജയോഗത്തിന്നു് ഹഠയോഗംകൂടി വേണമെന്നൊ, വിഗ്രഹാരാധനാദി കർമ്മങ്ങൾ യോഗജ്ഞാനത്തിന്നും ബ്രഹ്മാനന്ദത്തിന്നും ആദിപടവാകുന്നു എന്നൊ പുരാതനന്മാരൊ ആധുനികന്മാരൊ ആയ ഗ്രന്ഥകാരന്മാർ ആരെങ്കിലും പറഞ്ഞിട്ടൊ പറയുന്നതൊ ഉണ്ടെങ്കിൽ അവർ രാജയോഗാനന്ദത്തെ ലേശംപോലും അനുഭവിക്കാത്ത വെറും പണ്ഡിതന്മാർ എന്നുമാത്രമെ രാജയോഗാനന്ദാനുഭവനിഷ്ഠന്മാർക്കു തീർച്ചപ്പെടുത്തുവാൻ അവകാശമുള്ളു. നാളികേരത്തിന്റെ ചകിരിയും ചിരട്ടയും കടിച്ചുവലിക്കുന്നതു ഏവന്നും ദുഃഖംതന്നെ. അപ്പോലെ ഹിന്തുമതബാഹ്യാംശമായ

നിഗ്രഹാരാധനാദി കർമ്മങ്ങളേയും ഹഠയോഗത്തേയും അനുഷ്ഠിക്കുന്നതു് ഏറ്റവനും ദുഃഖം തന്നെ.

അതുകൊണ്ടു് കർമ്മികളെ ദൂഷിച്ചിരിക്കുന്നു.

ശ്ലോകം—1

ദേഹക്ഷോഭകരൈർദ്ദുഃഖൈ-
രാസനൈഃകുക്കുടാദിഭിഃ
കർശയന്തോവൃഥാത്മാന-
മീശ്വരം കർമ്മയോഗിനഃ

എന്നു് ശിവജ്ഞാനദീപികയിൽ ഹഠയോഗികളെ ദൂഷിച്ചിരുന്നു.

അർത്ഥം—ദേഹക്ഷോഭത്തെ ഉണ്ടാക്കി ദുഃഖത്തെ നൽകുന്ന കുക്കുടാസനം മുതലായവകൊണ്ടു് കർമ്മയോഗികൾ (ഹഠയോഗികൾ) ഈശ്വരാംശമായ ജീവാത്മാവിനെ വൃഥാക്ഷീണിപ്പിക്കുന്നു.

2 കാലം യജ്ഞതപോദാന
തീർത്ഥദേവാർച്ചനഭ്രമൈഃ
ചിരമാധിശതോപേതാഃ
ക്ഷപയന്തിമൃഗാഇവ.

എന്നു് വാസിഷ്ഠത്തിൽ വസിഷ്ഠഭഗവാൻ കർമ്മികളെ ദൂഷിച്ചിരിക്കുന്നു.

അർത്ഥം.—യാഗം, വ്രതം, ദാനം, തീർത്ഥസ്നാനം, വിഗ്രഹാരാധനം എന്നിവയിൽ ഭ്രമിച്ചു് വളരെ കാലം ആധി പിടിപെട്ടും കൊണ്ടു് ജനങ്ങൾ മൃഗങ്ങളെപ്പോലെ കാലത്തെ കഴിച്ചുകൂട്ടുന്നു.

3 സ്വസ്വവർണ്ണാശ്രമാചാര-
നിരതാഃസർവ്വമാനവാഃ
നജാനന്തിപരം ധർമ്മം
വൃഥാ നശ്യന്തിഡാംഭികാഃ

4 ക്രിയായാസപരാഃ കേചിൽ
വ്രതചര്യാദിസംയുതാഃ
അജ്ഞാനസംവൃതാത്മാനഃ
സഞ്ചരന്തിപ്രതാരകാഃ.

എന്നു് ഗാരുഡത്തിൽ വിഷ്ണുഭഗവാനും കർമ്മികളെ ദൂഷിച്ചിരിക്കുന്നു.

അർത്ഥം — 3 അവനവൻെറ ജാത്യാചാരങ്ങളിലും ആശ്രമാചാരങ്ങളിലും ആസക്തന്മാരായ മനുഷ്യന്മാരാരും മോക്ഷധർമ്മത്തെ അറിയുന്നില്ല. ഡാംഭികന്മാരായി വൃഥാ നശിച്ചുപോകുന്നു.

4. യാഗം, ബിംബാരാധനം, തീർത്ഥസ്നാനം മുതലായ ക്രിയകളിൽ ആസക്തന്മാരായിട്ടും ചിലർ ഏകാദശി, പ്രദോഷം മുതലായ വ്രതങ്ങളെ അനുഷ്ഠിച്ചും അജ്ഞാനത്താൽ മൂടപ്പെട്ടു് വഞ്ചകന്മാരായി സഞ്ചരിക്കുന്നു. ജ്ഞാനികരം പലരും ഇങ്ങിനെ കർമ്മികളെ നിന്ദിച്ചിരിക്കുന്നു. നാളികേരത്തിൻെറ ആന്തരംഗമായ ജലത്തെ ഏവനും പാനം ചെയ്യാം. ദാഹത്തെ തീർത്തു് സുഖിക്കയും ചെയ്യാം. അപ്പോലെ ഹിന്ദുമതത്തിൻെറ ആന്തരംഗമായ രാജയോഗത്തെ ഏവനും ശീലിക്കാം. ദുഃഖത്തെ നീക്കി പരമാനന്ദിക്കയും ചെയ്യാം. ''യോഗാൽ സംജായതെ ജ്ഞാനം'' (യോഗം കൊണ്ടാണു് ജ്ഞാനം ഉണ്ടാകുന്നതു്.) ''സംയോഗോ യോഗ ഇത്യുക്തോ ജീവാത്മ പരമാത്മനൊഃ'' (ജീവാത്മാവിന്നു പരമാത്മാവിനോടുള്ള ചേർച്ചയാണു് യോഗം എന്നു്

പറയപ്പെടുന്നതു്) ഇങ്ങിനെ പറഞ്ഞിരിക്കുന്നതുകൊണ്ടു് യോഗം ജീവാത്മാപരമാത്മാക്കളുടെ ചേർച്ചയാണെന്നും ആ യോഗംകൊണ്ടേ അനുഭവജ്ഞാനവും ഉണ്ടാകയുള്ള എന്നും സിദ്ധിക്കുന്നു. അങ്ങിനെ തന്നെയാണു്. ജലത്തോടുള്ള യോഗംകൊണ്ടേ താപശാന്തിയും തണുപ്പും സിദ്ധിക്കയുള്ളു. ജലം ശീതളവസ്തു ആകുന്നു എന്നു് അറിവുകൊണ്ടും ജലം ജലം എന്നു് ജപിച്ചതുകൊണ്ടും ജലഗന്ധപുഷ്പധൂപദീപനൈവേദ്യങ്ങളാൽ ജലത്തെ പൂജിച്ചതുകൊണ്ടും നമുക്കു് താപശാന്തിയും തണുപ്പും സിദ്ധിക്കുന്നതല്ല. അപ്രകാരം പരമാത്മാവു് (ദൈവം) ആനന്ദസ്വരൂപനാണു് എന്നു് വേദശാസ്ത്രാദികളാൽ അറിഞ്ഞതുകൊണ്ടും ജപിച്ചതുകൊണ്ടും അനവധി പദാർത്ഥങ്ങൾ വെച്ചു് പൂജിച്ചതുകൊണ്ടും നമുക്കു് ദുഃഖശാന്തിയും ആനന്ദാനുഭവജ്ഞാനവും സിദ്ധിക്കുന്നതല്ല. ഗാത്രക്ഷേത്രത്തിൽ വിളങ്ങുന്ന ആനന്ദരൂപനായ പരമാത്മാവോടുള്ള യോഗം (ചേർച്ച) കൊണ്ടുമാത്രമേ ആനന്ദാനുഭവജ്ഞാനം ഉണ്ടാകയുള്ളു. അതുകൊണ്ടു് യോഗം യുക്തിയുക്തമായും ഇരിക്കുന്നു. യോഗജന്യജ്ഞാനമാണു് യഥാർത്ഥജ്ഞാനമെന്നും തെളിയുന്നു. ഇതുകൊണ്ടുതന്നെ മുക്തി. ഇതുകൊണ്ടുതന്നെ മുക്തി. മററൊന്നുകൊണ്ടും മുക്തി സിദ്ധിക്കയില്ല. ഇതുതന്നെ എല്ലാററിലുംവെച്ചു് ശ്രേഷ്ഠം എന്നിങ്ങിനെ ഹിന്തുമതത്തിൽ ഓരോ മാർഗ്ഗത്തെ ശ്ലാഘിച്ചു് പറഞ്ഞിട്ടുണ്ടെങ്കിലും അതെല്ലാം കണ്ണുചിമ്പി വിശ്വസിക്കേണ്ടവയായിരിക്കുന്നു. യോഗംപോലെ ശ്രുതിക്കും യുക്തിക്കും അനുഭവത്തിന്നും യോജിക്കുന്നില്ല. ആനന്ദസൂത്രത്തിൽ യോഗമാഹാത്മ്യ പ്രകരണത്തിൽ യോഗം ഏവനും സുഖകരവും ശാശ്വതാനന്ദപ്രദവും ആകുന്നു എന്നും അതിൽതന്നെ ദുഃഖസൂത്രഖണ്ഡന പ്രകരണത്തിൽ യാഗാദികർമ്മങ്ങൾ

അജ്ഞാനദുഃഖങ്ങളെ വർദ്ധിപ്പിക്കുന്നവയാണെന്നും ശ്രുതിയുക്ത്യനുഭവപുരസ്സരം വിസ്തരിച്ചു് തെളിയിച്ചിട്ടുണ്ടു്. അതുകൊണ്ടു് ഇതിൽ വിസ്തരിക്കാത്തതാകുന്നു. കർമ്മകാണ്ഡം ഏവനും അജ്ഞാനദുഃഖപ്രദമാണെന്നും രാജയോഗം ഏവനും ശാശ്വതാനന്ദപ്രദമാണെന്നും തെളിയിപ്പാൻ ഈ ശിവയോഗി സന്നദ്ധനും ആകുന്നു. ഇഹലോകസുഖത്തിനു് ഹേതുക്കളായ സ്കൂളുകളും കോളേജുകളും സംസ്കൃതവിദ്യാലയങ്ങളും വൈദ്യശാലകളും മററു പല പരിഷ്കാരങ്ങളും ഉണ്ടാക്കുന്ന യോഗ്യന്മാർ പലരും ഇക്കാലത്തു് ഉണ്ടു്. അജ്ഞാനദുഃഖങ്ങളെ നൽകുന്ന ക്ഷേത്രനിർമ്മാണ വിഗ്രഹാരാധനാദികളെ വർദ്ധിപ്പിക്കുന്ന ആചാര്യന്മാരും വളരെ ഉണ്ടു്. മതവിഷയമായ ദുഃഖത്തെ നീക്കി വലിയവർക്കും എളിയവർക്കും ഏവർക്കും ശാശ്വതാനന്ദത്തെ നൽകുന്ന രാജയോഗത്തെ മാത്രം പരത്തുവാൻ ഒരു പ്രഭുവും ഒരു പ്രമാണിയും ഒരു പ്രബലനും ആചാര്യൻ യോഗി, ജ്ഞാനി, സ്വാമിയാർ എന്നും മററും പേരിനെ സമ്പാദിച്ചിട്ടുള്ള വമ്പന്മാരും. ഇതേവരെ ഉത്സാഹിച്ചിട്ടില്ല ഉത്സാഹിക്കാതെ ഇരിപ്പാൻ കാരണം രാജയോഗാനന്ദത്തെ അനുഭവിക്കാത്തതുകൊണ്ടാകുന്നു. അനുഭവിക്കാതെ ഇരിപ്പാൻ കാരണം രാജയോഗം കപടപ്രമാണങ്ങളാൽ മറയ്ക്കപ്പെട്ടതുകൊണ്ടു് അസ്തമിച്ചുപോയതിനാലാകുന്നു. അങ്ങിനെ അസ്തമിച്ചതുകൊണ്ടാണു് ''നയോഗഃപൃഥിവീതലെ'' യോഗം ഭൂമിയിലില്ലെന്നു് ദേവീഭാഗവതത്തിൽ പറവാൻ കാരണമായതു് യോഗത്തെ മറച്ചുവെച്ചിട്ടുണ്ടു് എന്നതിന്നു് പ്രമാണം ''പ്രഗോപ്യമേവ കല്യാണി യോഗമാനന്ദ സഞ്ചയം മോഹാദിഭിരപാത്രേഷു ഉപദേഷ്ടാനരാധമഃ ശാപോസ്തീതിശിരസ്തസ്യ സ്ഫുടത്യേവസഹസ്രശഃ ഇതിസഞ്ചിന്ത്യമച്ഛാപം സനകാദ്യാമഹർഷയഃ ആദിനാഥാദയസ്സർവ്വേ

ബഹിർഗ്ഗമഭിയാധിയാ ഗോപയന്തിസ്മതന്മൂലം വ്യാജ ശാസ്ത്രൈശ്ചതൽകൃതൈഃ'' എന്ന് ശിവജ്ഞാനദീപിക യിൽ പറഞ്ഞിരിക്കുന്നു. ശിവശാപത്തെ ഭയപ്പെട്ട് സന കാദികളായ മഹർഷിമാരും ആദിനാഥൻ മുതലായ യോഗി കളെല്ലാവരുംകൂടി പ്രമാണങ്ങളെ ഉണ്ടാക്കി ആനന്ദസഞ്ച യമായ യോഗത്തെ മറച്ചുവെച്ചു എന്നാണ് മേൽകാണിച്ച പ്രമാണത്തിൻെറസാരം ആ കപടപ്രമാണങ്ങളിൽ ശിവൻ പറഞ്ഞതാണ്, വിഷ്ണുപറഞ്ഞതാണ്, മഹർഷിമുഖ്യന്മാർ പറഞ്ഞതാണ് എന്നും മററും പ്രയോഗിച്ചുകാണുന്നതിനെ കണ്ട് വിശ്വസിച്ച് വിഗ്രഹാരാധനാവ്രതതീർത്ഥസ്നാന യാഗാദി കർമ്മങ്ങളെ അനുഷ്ഠിച്ചുവന്നതുകൊണ്ടും മറയ്ക്ക പ്പെട്ട രാജയോഗത്തെ കണ്ടുപിടിപ്പാൻ കഴിയാത്തതു കൊണ്ടുമാണ് ഹിന്തുക്കൾ നാനാജാതി ഭേദാനാചാരങ്ങ ളിലും വിഗ്രഹാരാധനാദി കർമ്മങ്ങളിലും കിടന്ന് ദുഃഖി ക്കുന്നതു്. ഈ ദുഃഖം നശിക്കേണമെങ്കിൽ താഴെ കാണി ക്കുന്ന വസിഷ്ഠഭഗവാൻെറ വചനത്തെ നാം അനുസരി ക്കണം.

യുക്തിയുക്തമുപാദേയം
വചനം ബാലകാദപി
അന്യത്തൃണമിവത്യാജ്യം
അപ്യുക്തംപത്മജന്മനാ'

അർത്ഥം—ഒരു കുട്ടിപറഞ്ഞാലും യുക്തിയുള്ള തിനെ സ്വീകരിക്കണം. സൃഷ്ടികർത്താവ് പറഞ്ഞതാ യാലും യുക്തിയില്ലാത്ത വചനത്തെ തൃണംപോലെ ത്യജിക്കണം, ഈ പ്രമാണത്തെ നാം അനുസരിച്ചാൽ മഹന്മാർ യുക്തിയുക്തമായിട്ടേ പറകയുള്ളു. അയു ക്തമായി പറകയില്ല എന്നൊരു ജ്ഞാനവിശേഷം

നമുക്കു് സിദ്ധിക്കും. അപ്പോൾ ബ്രഹ്മാവു് പറഞ്ഞതാകുന്നു, വിഷ്ണുപറഞ്ഞതാകുന്നു, ഋഷികൾ പറഞ്ഞതാകുന്നു, വേദമാകുന്നു, ഉപനിഷത്താകുന്നു, ഭഗവൽ ഗീതയാകുന്നു എന്നിങ്ങിനെ ഒരോ ഗ്രന്ഥങ്ങളുടേയും ഗ്രന്ഥകർത്താക്കന്മാരുടേയും പ്രസിദ്ധപ്പെട്ട പേരിനെ കണ്ടു് കണ്ണുചിമ്പി വിശ്വസിച്ചു് കപടപ്രമാണങ്ങളിൽ ഭ്രമിപ്പാൻ സംഗതി വരികയില്ല. അനേകായിരം കാലമായി അനേകജനം ആചരിക്കുന്നതുകൊണ്ടു് അതു് ശരിയെന്നു് വിശ്വസിച്ചു് നമുക്കു് ദുഃഖിപ്പാനും സംഗതി വരികയില്ല. യോഗജ്ഞാനം യുക്തമായിട്ടുള്ളതാണെന്നറിഞ്ഞു് ആനന്ദിപ്പാൻ സംഗതിവരികയും ചെയ്യും. 'ഇതു് പിച്ചളയാകുന്നു, അല്ല, ഇതു് സ്വർണ്ണമാകുന്നു•' എന്നവാദം നേരിടുമ്പോൾ എപ്രകാരം നാം ഉരകല്ലിൽ (നികഷോപലത്തിൽ) ഉരച്ചുനോക്കി തീർച്ചപ്പെടുത്തുന്നുവോ അപ്രകാരം ''വിഗ്രഹാരാധനാദി കർമ്മങ്ങൾ ചിത്തശുദ്ധിദ്വാരാമോക്ഷത്തിന്നു് ഉപകരിക്കുന്ന ആദിപടവാണെന്നു് ഘോഷിക്കുന്ന പ്രമാണങ്ങൾ സൽപ്രമാണങ്ങളാകുന്നു, അല്ല, അവ അജ്ഞാനദുഃഖങ്ങളെ വർദ്ധിപ്പിക്കുന്ന കപടപ്രമാണങ്ങളാകുന്നു•' എന്നവാദം നേരിടുമ്പോൾ യുക്തിയും അനുഭവവും ആകുന്ന ഉരകല്ലിൽ ഉരച്ചുനോക്കിയിട്ടാണു് കള്ളപ്രമാണമൊ നല്ലപ്രമാണമൊ എന്നു് തീർച്ചപ്പെടുത്തേണ്ടതും. അങ്ങിനെ ചെയ്യാതെ പ്രമാണങ്ങളിൽ കാണുന്ന വലിയ വലിയ പേരിനെ കേട്ടു് കണ്ണുചിമ്പി വിശ്വസിച്ചാൽ ഭയങ്കരമായ ഹിന്ദുമത സമുദ്രത്തിൽ കിടക്കുന്ന കർമ്മകാണ്ഡമുതലയുടെ വായിലകപ്പെട്ടു് നശിപ്പാനെ സംഗതി വരികയുള്ളു. കണ്ണുചിമ്പി വിശ്വസിക്കുന്നപക്ഷം എളുപ്പത്തിൽ മുക്തികൊള്ള പ്രമാണങ്ങൾ വളരെയുണ്ടു്. ഒന്നുരണ്ടു് ഇവിടെ ഉദാഹരിക്കാം. ''വിഭൂതിധാരണാദേവ സർവ്വേഷു തീർത്ഥേഷു സ്നാതൊഭവതി, ഭസ്മച്ഛന്നസ്സം സാരാന്മുച്യതെ•

എന്നു് ബൃഹജ്ജാബാലോപനിഷത്തു്, അത്ഥം— ഭസ്മം ധരിച്ചാൽ കാശി, ഗംഗ മുതലായ തീത്ഥങ്ങളിൽ സ്നാനം ചെയ്തിട്ടുള്ള ഫലം ലഭിക്കും ഭസ്മം പൂശിയാൽ മുക്തനാകും

1. "പശവോഹിച രുദ്രാക്ഷ
ധാരണാദ്യാന്തിരുദ്രതാം
കിമുയെധാരയെറതിസ്മ
നാരാരുദ്രാക്ഷമാലികാം"

(എന്നു് ദേവീഭാഗവതം)

2 പീത്വാ പീത്വാ പുനർമദ്യം
യാവൽ പതതി ഭൂതലെ
പുനരുത്ഥായവൈപീത്വാ
പുനരജന്മനാവിദ്യതെ.

(എന്നു് കാലികാതന്ത്രം)

അർത്ഥം—1. രുദ്രാക്ഷത്തെ ധരിച്ചാൽ പശുക്കളും കൂടി ശിവനാകും മനുഷ്യൻ രുദ്രാക്ഷമാലികയെ ധരിച്ചാൽ പറയേണ്ടതുണ്ടോ?

അർത്ഥം—2 മദ്യത്തെ കുടിച്ചു് കുടിച്ചു് ഭൂമിയിൽ വീഴുന്നതുവരെ കുടിക്കണം പിന്നെഎഴുന്നേററു് ഒരുപാത്രംകൂടി കുടിച്ചാൽ മോക്ഷം കിട്ടും. ഹേ കൂട്ടരെ! സവ്വതീത്ഥസ്നാനഫലവും മുക്തിയും സിദ്ധിപ്പാൻ ഭസ്മത്തേയൊ രുദ്രാക്ഷത്തേയൊ ധരിച്ചാലും മതി, അല്ലെങ്കിൽ ശക്തിപൂജചെയ്തു് കള്ളുകുടിച്ചാലും മതി എന്നു് ഇതാ വലിയ വലിയ പ്രമാണങ്ങളും മഹാപ്രമാണികളും ഘോഷിക്കുന്നു ഇതിനെ വിശ്വസിച്ചാൽ അർത്ഥനാശവും ഇല്ല, കായക്ലേശവും ഇല്ല മുക്തിയും സിദ്ധിക്കുമല്ലൊ പിന്നെന്തിന്നു് നിങ്ങൾ അനവധി ദ്രവ്യഹാനിയും അധികകായക്ലേശവും അജ്ഞാനവും നേരിടുന്ന ക്ഷേത്രനിർമ്മാണ

വിഗ്രഹാരാധനയിലും തീൎത്ഥസ്നാനങ്ങളിലുംകഠിനവ്രതങ്ങളിലും മററുംഭ്രമിച്ചു് വൃഥാഅതിസങ്കടത്തിൽ ചാടിവീഴുന്നു

ഹിന്തുമതത്തിൽ കപടപ്രമാണങ്ങരം ഉണ്ടെന്നതിന്നു് പ്രമാണം.

''നാനാകപടശാസ്ത്രാണി
പ്രപഞ്ചകഥിതാനിവൈ
ദൃഷ്ട്വാവിദ്വാസപൂർവ്വന്തു
വിദ്വാനപിചലത്യഹൊ''
(എന്നു് ശിവജ്ഞാനദീപിക)

അർത്ഥം — നാനാവിധ കള്ളപ്രമാണങ്ങരം പ്രപഞ്ചത്തിൽ പ്രശംസിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. അവയെക്കണ്ടു് വിദ്വാനും തെററി നടക്കുന്നു. വിദ്വാന്മാർക്കുടി കപടപ്രമാണം നിമിത്തം തെററിനടക്കുമ്പോരം വിദ്വാന്മാരെ പ്രമാണിച്ചു് അവരെ ഗുരുവാക്കി നടക്കുന്ന മററുള്ളവരുടെ കഥ പറയേണ്ടതുണ്ടോ? ആനന്ദാനുഭവമില്ലായ്കയാൽ കപടപ്രമാണങ്ങളെ കണ്ടുപിടിപ്പാൻ കഴിയാത്ത, പഠിപ്പു മാത്രം ഉള്ള വിദ്വാൻ എന്നാണു് വിദ്വാൻ എന്ന പദത്തിന്നു് ഇവിടെ അൎത്ഥം. ഈവകവിദ്വാന്മാരാണു് ലോകത്തെ കെടുത്തതും കെടുക്കുന്നതും. ഈ വക വിദ്വാന്മാർ ഈയ്യിടയിൽ ഒരു ഗ്രന്ഥത്തെ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു അതിൽ കർമ്മകാണ്ഡോക്തകർമ്മങ്ങരം ചെയ്യാതെ ''രാജയോഗത്തെ അഭ്യസിച്ചാൽ ഭ്രാന്തുപിടിക്കും എന്നും മററും അനവധി അസംബന്ധങ്ങരം എഴുതിച്ചേൎത്തിട്ടുണ്ടു് ഭ്രാന്താസ്പത്രിയിൽ കിടക്കുന്ന ഭ്രാന്തന്മാരെല്ലാം അങ്ങിനെ രാജയോഗത്തെ അഭ്യസിച്ചിട്ടാണു് ഭ്രാന്തന്മാരായതു'' എന്നും യോഗത്തെ അഭ്യസിച്ചാൽ വേടൻ •അസ്ത്രംകൊണ്ടു് എയ്തുകൊല്ലും എന്നും ഇവർ ഒരു പുസ്തകത്തെ എഴുതി

പ്രസിദ്ധം ചെയ്യുമോ എന്നുകൂടി ഞാൻ ശങ്കിക്കുന്നു. കൃഷ്ണൻ ആൽത്തറയിൽ യോഗനിഷ്ഠയോടുകൂടി ഇരിക്കുമ്പോൾ ഒരു വേടൻ ശ്രീകൃഷ്ണൻെറ പാദത്തിൽ അസ്ത്രംകൊണ്ടു് മുറി ഏല്പിക്കുകയുണ്ടായിട്ടുണ്ടു്. ഇനി എന്നെയും എൻെറ ശിഷ്യന്മാരേയും ഇവർ ശാസ്ത്രംകൊണ്ടു് മുറി ഏല്പിച്ചിട്ടു് രാജയോഗത്തിൻെറ ദോഷമാണെന്നുകൂടി വാദിക്കുമൊ എന്നും ഞാൻ ശങ്കിക്കുന്നു.

ഇവക്കു് അത്ര വൈരം ഉണ്ടു് അതിന്നു് കാരണമെന്താകുന്നു എങ്കിൽ, 1 ഒരു സിദ്ധവൈദ്യൻെറ ചികിത്സാക്രമംകൊണ്ടും ഔഷധവിശേഷംകൊണ്ടും കണ്ണിന്നു് വെളിച്ചം സിദ്ധിച്ചവന്നു് സുന്ദരനേയും വിരൂപനേയും തനിയെ അറിവാൻ കഴിയുന്നു. അപ്രകാരം നമ്മുടെ ഉപദേശംകൊണ്ടും മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥവായനകൊണ്ടും ജ്ഞാനവെളിച്ചം സിദ്ധിച്ച ഒരു ബാലന്നുകൂടി ജ്ഞാനികളേയും അജ്ഞാനികളേയും അറിയുവാൻ കഴിയുന്നു അതുനിമിത്തം ആചാര്യൻ, സ്വാമി പരമോദാരഭട്ടാരൻ, ഭട്ടൻ, ശാസ്ത്രി, പണ്ഡിതൻ, സന്യാസി, ജ്ഞാനി, യോഗി, ആനന്ദൻ, ലോകഗുരു, പരമഹംസൻ എന്നും മററും വേഷംകെട്ടി ഞെളിയുന്ന ചട്ടമ്പികളെ നമ്മുടെ ശിഷ്യന്മാർ വിലവെക്കുന്നില്ല. എന്നല്ല ഈ ചട്ടമ്പിമാരുടെ കാപട്യത്തേയും അറിവില്ലായ്മയേയും വെളിച്ചത്താക്കുകയും ചെയ്യുന്നു ഇതുനിമിത്തം ഇവരുടെ സമ്പാദ്യത്തിന്നും പൂജ്യതക്കും മഹാഹാനി നേരിടുന്നു. ഇതാണു് നമ്മോടു് വൈരത്തിന്നുള്ള ഒരു പ്രധാനകാരണം "വളരെ പഠിപ്പും പൂജ്യതയും ഉള്ള നമ്മോടു് മതവിഷയത്തിൽ എതൃപ്പാൻ പിള്ളക്കും നീചജാതികൾക്കും കൂടി വഴിവെച്ചതു് ബ്രഹ്മാനന്ദസ്വാമി ശിവയോഗിയാകുന്നു. നമ്മെക്കണ്ടാൽ മാറിമറയേണ്ടവരും നമ്മുടെ

കല്പനയെ ശിരസാ വഹിച്ചു് നിശ്ശബ്ദമായിരിക്കേണ്ടവരു മല്ലയൊ ഇവർ'* എന്ന അഭിമാനം ആ വൈരത്തെ വർദ്ധിപ്പിക്കുന്നു. ആ വൈരം വീട്ടുവാനും അവരുടെ പൂജ്യതയേയും സമ്പാദ്യത്തേയും നിലനിർത്തുവാനും അവർ കണ്ടുപിടിച്ചിരിക്കുന്ന ഉപായം, എന്നെയും എന്റെ കൃതികളെയുംപററി ദൂഷ്യം എഴുതി തെററിദ്ധരിപ്പിക്കുക, ശിഷ്യന്മാരെ ഉപദ്രവിക്കുക എന്നതാകുന്നു. 2. ജാതിഭേദാനാചാരം, വിഗ്രഹാരാധന, വ്രതം, യാഗം, തീർത്ഥസ്നാനം, പ്രാർത്ഥന, രൂപധ്യാനം മുതലായ അജ്ഞാനകർമ്മങ്ങൾ ആദിയിൽ വേണ്ടവയാകുന്നു എന്നാണ് മേൽപറഞ്ഞ ചട്ടമ്പികളുടെ വിശ്വാസം. അവയെ എല്ലാം നാം ഖണ്ഡിച്ചതാണ് ഇവർക്കു് മറെറാരു വൈരകാരണം. ഇതിന്നുപുറമെ അസൂയാസ്വജനദ്വേഷാദികളും ഉണ്ടു്. ഈ ദോഷസന്നിപാതം നിമിത്തം മേൽപറഞ്ഞ ഗുരുവേഷധാരികളും തൽശിഷ്യന്മാരും നമ്മെപ്പററി പുറപ്പെടുവിക്കുന്ന ഗ്രന്ഥങ്ങൾ അവരുടെ അന്ധവിശ്വാസത്തേയും അറിവില്ലായ്മയേയും അസൂയാദിദോഷങ്ങളേയും തെളിയിക്കുന്ന തെറിഗ്രന്ഥങ്ങളായിട്ടേ തീരുന്നുള്ളു. അവ മതങ്ങളിൽ കലന്നുകിടക്കുന്നവയും ജനങ്ങളെ ദുഃഖത്തിൽ ചാടിക്കുന്നവയും നമ്മാൽ ആക്ഷേപിക്കപ്പെട്ടവയും ആയ ദോഷങ്ങളിൽ ഒന്നിനെയെങ്കിലും പരിഹരിക്കുവാൻ സമർത്ഥങ്ങളായിട്ടില്ല ഹേ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ദൂഷകന്മാരേ! എന്റെ മോക്ഷപ്രദീപാദിസിദ്ധഗ്രന്ഥങ്ങളെ വായിച്ച സാരഗ്രാഹികളുടെ ഇടയിൽ ഒരു ആനന്ദമതം അവതരിച്ചിരിക്കുന്നു. കേരളഖണ്ഡം ഭാരതഖണ്ഡത്തിന്നു് എന്നല്ല, ഭൂമണ്ഡലത്തിന്നു് മതവിഷയത്തിൽ ആനന്ദമാതൃകയായിത്തീന്നിരിക്കുന്നു. കേരളത്തിൽ അവിടവിടെ ആനന്ദസമാജങ്ങളും ആനന്ദയോഗശാലകളും ഏർപ്പെടുത്തപ്പെട്ടിരിക്കുന്നു. നിങ്ങളുടെ

ദൂഷണത്തെ ലവലേശം സാരഗ്രാഹികൾ വിലവെച്ചിട്ടില്ല. വിലവെച്ചിട്ടുണ്ടെങ്കിൽ അഭൂതപൂർവ്വമായിരിക്കുന്ന ആനന്ദസമ്പ്രദായം അവതരിക്കയില്ല. ഹേ ദൂഷകന്മാരേ! എല്ലാവരും ആനന്ദമാർഗ്ഗികളായിത്തീരട്ടെ! ഇനിയെങ്കിലും മക്കടമുഷ്ടിപിടിക്കുന്ന ചട്ടമ്പി സ്വഭാവത്തെ വിടുവിൻ. നിങ്ങളെ സാരഗ്രാഹിജനം നിന്ദിച്ചിരിക്കുന്നതിനെ കേൾപ്പിൻ. ബുദ്ധനെന്ന മഹാത്മാവും സിദ്ധനിൽ ഹിന്തുലോകങ്ങൾ, ബദ്ധരോഷാൽ തന്മതത്തെ സിദ്ധികൂട്ടീലെ. ഹിംസകന്മാരിപ്പരമഹംസനേയും ദൂഷിക്കട്ടെ ശംസനംചെയ്യട്ടെ രണ്ടും ഭൂഷണം തന്നെ, മക്കടത്താൻ വൈരമൊന്നു കയ്യിലാക്കി മണക്കുന്നു. ചിക്കെറത്താൻ കടിക്കുന്നു നക്കിനോക്കുന്നു. കൊള്ളുകില്ലെന്നവൻ ദൂരെ തള്ളിടുന്നാമണിതന്റെ ഉള്ളുകാണ്മാനടസ്ഥാഞ്ഞതെത്രയും ഭാഗ്യം.” വൈരക്കല്ലിന്റെ വില മക്കടം അറിയാതെ വലിച്ചെറിയുന്നു, എങ്കിലും ഉടച്ചുകളയാഞ്ഞതു് ഭാഗ്യം. അപ്രകാരം ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെ ഹിംസകന്മാർ ദൂഷിക്കുന്നു എങ്കിലും കൊല്ലാത്തതു് മഹാഭാഗ്യം എന്നു് സാരം. ആനന്ദസോപാനത്തെ ഒന്നു് വായിച്ചാൽ സാരഗ്രാഹികളാൽ സന്തോഷാശ്ചര്യാതിശയപൂർവ്വം നമുക്കർപ്പിക്കപ്പെട്ട പദ്യഗദ്യാവലിയിൽപെട്ടവയാണു് മേൽകാണിച്ച പാദങ്ങൾ എന്നു് കാണാം. സാരഗ്രാഹികളുടെ സംഘത്തിൽ ആനന്ദമതത്തോടുകൂടി ആനന്ദയുഗം ഉത്ഭവിച്ചിട്ടുള്ളതിനേയും കാണാം. “അറിവില്ലാത്തവർക്കു് വിഗ്രഹാരാധനാദികർമ്മങ്ങൾ വേണ്ടവയാണു് അവ ജ്ഞാനത്തിന്നു് ആദിപടവാണു്” എന്നു് പ്രസംഗിച്ചു് ജനങ്ങളെ ഭ്രമിപ്പിച്ചു് മതവിഷയത്തിൽ മഹാന്മാരാണെന്നു പ്രസിദ്ധിയെ സമ്പാദിച്ച വമ്പന്മാരെക്കൂടി ജയിപ്പാൻ പിള്ളക്കുകൂടി ജ്ഞാനം നമ്മുടെ കൃതികളാൽ ഉണ്ടായിട്ടുണ്ടു് എന്നതിനേയും

കാണാം. ഇതിൽതന്നെ കാണിക്കേണമെങ്കിൽ അതിൽനിന്നു് ഒരു പദ്യത്തിനെ ഇതാ ചേക്കുന്നു,

''വെള്ളംതീ മണ്ണുകാററും ഗഗനവുമിവയാ-
ലുള്ളൊരീയമ്പലത്തി-
നുള്ളിൽ ദൈവംവസിക്കേ മുതലുചിലവു-
ചെയ്യമ്പലത്തെച്ചമച്ച
കള്ളംകൈവിട്ടുകല്ലിൽ കവിണതൊഴുതിടും-
ക്രൂരെ യുക്തിപൂർവ്വം
പിള്ളക്കും ഹാ ജയിപ്പാനറിവരുളിയയീ-
യോഗിവാഴേണമെന്നും''

നാം രാജയോഗത്തെ വെളിവാക്കി. ആ യോഗാനന്ദം അനുഭവിപ്പാൻ സംഗതിവന്ന സാരഗ്രാഹികൾ സ്തുതിച്ച സ്തുതികൾ അനന്തം. അതിൽനിന്നു് രണ്ടു പദ്യത്തെക്കൂടി ചേക്കുന്നു

''ഹാ രാജരാജപദവും ബഹു തുച്ഛമെല്ലോ
ഈ രാജയോഗസുഖമാന്നവനില്ലവാദം
നേരായിതിൻ പൊരുൾപരത്തിയമാന്യമോദ-
വാരാന്നിധേ തവപദാബ്ജമിതാതൊഴുന്നേൻ.

2 കിംസാരരാം പലനരക്കമെളുപ്പമായി
സംസാരസാഗരമതങ്ങുകടന്നുപോവാൻ
വൻസാരമേറിയൊരുയോഗമതായകപ്പൽ
എൻസ്വാമിഹാവെളിവിൽ വിട്ടതിനായ് തൊഴുന്നേൻ

എന്നു് കുഞ്ഞമ്പുപ്പണിക്കർ.

ഇങ്ങിനെ ഓരോരുത്തർ സ്തുതിച്ചിട്ടുള്ളതിനെ നോക്കിയാൽ മൽകൃതിപോലെ മതവിഷയത്തിലുള്ള മഹാ ദുഃഖത്തെ നീക്കി ജാതിമതഭേദമെന്നിയെ പഠിപ്പുള്ളവരേയും ഇല്ലാത്തവരേയും ആനന്ദലഹരീ പരവശന്മാരാക്കിത്തീർപ്പാൻ പണ്ടുള്ളവക്കു ഇന്നുള്ളവക്കും കഴിഞ്ഞിട്ടില്ലെന്നു് കാണാം, കേരളീയ പ്രധാനികൾ നമ്മുടെ

ഗ്രന്ഥത്തെ വായിച്ചുനോക്കാത്തതും മത്സരാവിഷ്ടന്മാരായ ചട്ടമ്പികരം ദുഷിക്കുന്നതും കേരളത്തിന്റെ ക്ഷേമദ്രുമയോഗം എന്നേ പറയേണ്ടതുള്ള മത്സരികരംക്ക് രസിക്കയില്ല. അല്ലാത്തവക്ക് വളരെ രസിക്കും എന്നതു് സരസകവി കെ. സി. കേശവപിള്ളയവർകരം പറഞ്ഞതിനെ കൂടി ഇവിടെ ചേർത്തുകൊള്ളുന്നു.

പദ്യം

1 ''അമ്മാഹാത്മ്യം ചേൎന്നയോഗീന്ദ്രനാകും
ബ്രഹ്മാനന്ദസ്വാമിതൻജന്മതാരം
സമ്മോദംകൈക്കൊണ്ടുഘോഷിപ്പതോൎത്താൽ
നിൎമ്മാത്സര്യന്മാൎക്കപാരംരസിക്കും''

എന്നു് കവി. കെ. സി. കേശവപിള്ള.

കേരളീയന്മാരായ പ്രധാനികളിൽ ചിലൎക്കു് നമ്മുടെ സിദ്ധഗ്രന്ഥങ്ങളെ ഞാൻ അയച്ചുകൊടുത്തു. എങ്കിലും അവർ വായിച്ചുനോക്കി ഒരു മറുപടിപോലും അയച്ചുതന്നില്ല. അതിന്നു് കാരണം എന്റെ ബാഹ്യ ദുർബ്ബലത്വംതന്നെ. ആ യോഗ്യന്മാർ സമന്മാരോടും മീതെയുള്ളവരോടും മാത്രമേ മര്യാദ കാണിക്കയുള്ളു. ദുർബ്ബലന്മാരോടു് കാണിക്കയില്ല എന്നു് വിചാരിപ്പാൻ കാരണം കാണായ്കയാലും ദുർബ്ബലനെക്കൊണ്ടു മതതത്വത്തെ പ്രചരിപ്പിച്ചു് ലോകയോഗക്ഷേമം ചെയ്വാനുള്ള ശക്തിയും ധനാദിസാമഗ്രിയും അവൎക്കുണ്ടെന്നു് ആലോചിച്ചുപോയതിനാലും അയച്ചുകൊടുത്തതാകുന്നു. അവർ മൌനംദീക്ഷിച്ചതു് കേരളത്തിന്റെ ക്ഷേമദ്രുമയോഗമാണെന്നു് വീണ്ടും പറഞ്ഞുകൊണ്ടു് വിരമിക്കുന്നു.

എന്നു് ബ്രഹ്മാനന്ദസ്വാമി
ശിവയോഗി.

സമാപ്തം.

# മനശ്ശാന്തിക്ക്

ശാസ്ത്രാഭിവൃദ്ധിയുടെ മുമ്പിൽ മോഹഭംഗം മൂലം തികച്ചും നിരാശനായി നിൽക്കുന്നു ആധുനിക പരിഷ്കൃത മനുഷ്യൻ. മറ്റെന്തെല്ലാം ഉണ്ടായിട്ടും മനുഷ്യത്വം ഇവിടെ താറുമാറായിരിക്കുന്നു. ആക്കും യാതൊരു മനസ്സമാധാനവുമില്ല. ഐക്യവും സമാധാനവും അനുദിനം തകർന്നുകൊണ്ടിരിക്കുന്നു. നമുക്ക് നാം തന്നെ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. അന്ധവും ക്രൂരവും ഭയാനകവും ഭ്രാന്തു പിടിച്ചതുമായ ഈ പോക്കിനെ തടയുവാൻ ഈ അധഃപതനത്തിൽ നിന്നും മനുഷ്യനെ രക്ഷിക്കുവാൻ പവിത്രമായ ഒരു ജീവിത വീക്ഷണത്തെ സംബന്ധിച്ച് വിശുദ്ധവും വിശാലവും വിവേകപൂർവ്വകവും മൗലികവുമായ ഒരു പരിവർത്തനം വരുത്തുന്നതിനേയാണ് സാംസ്കാരിക വിപ്ലവം എന്നു പറയുന്നത്. ഇത്തരത്തിൽ ചിന്തിക്കുകയും, പ്രവർത്തിക്കുകയും ദുഃഖിക്കുന്ന മനസ്സുകൾക്ക് ജ്ഞാനധൈര്യവും മനശ്ശാന്തിയും നൽകി ആശ്വസിപ്പിക്കുകയും ചെയ്ത ലോകഗുരുവായിരുന്നു ബ്രഹ്മാനന്ദസ്വാമി ശിവയോഗി. ഏവർക്കും മനശ്ശാന്തി നൽകുന്നവയാണ് ശിവയോഗികൃതികളായ '' മോക്ഷപ്രദീപം '' തുടങ്ങിയ പുസ്തകങ്ങൾ.

മനശ്ശാന്തിക്കുള്ള ലളിതവും ശാസ്ത്രീയവുമായ പഠനപരിശീലനങ്ങൾ വിദ്യാർത്ഥികൾക്കും മുതിർന്നവർക്കുമെല്ലാം നൽകുവാൻ വിദ്യാർത്ഥിക്യാമ്പും മനശ്ശാന്തി ശിബിരും ഒഴിവുകാലങ്ങളിൽ സിദ്ധാശ്രമത്തിൽ നടത്തിവരുന്നു. അതിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ മുൻകൂട്ടി സിദ്ധാശ്രമം പ്രസിഡണ്ടിന് എഴുതേണ്ടതാണ്.

---

തെക്കുനിന്ന് വരുന്നവർക്ക് തൃശ്ശൂരിൽനിന്നും വടക്കുനിന്ന് വരുന്നവർക്ക് പാലക്കാട്ടുനിന്നും ബസ്സിൽ ആലത്തൂർ സിദ്ധാശ്രമത്തിലെത്താവുന്നതാണ്.

## ബ്രഹ്മാനന്ദസ്വാമി ശിവയോഗി കൃതികൾ

| | |
|---|---|
| ആനന്ദാദർശം | (1927) |
| ആനന്ദദർശാംശം | (1928) |
| ടി. ഇംഗ്ലീഷിൽ | (1935) |
| മോക്ഷപ്രദീപം | (1905) |
| ടി. ഇംഗ്ലീഷിൽ | (1950) |
| ടി. ഹിന്ദിയിൽ | (1929) |
| ടി. തമിഴിൽ | (1949) |
| ആനന്ദസൂത്രം | (1910) |
| ടി. ഇംഗ്ലീഷിൽ | (1951) |
| ആനന്ദസോപാനം | (1913) |
| ആനന്ദവിമാനം | (1916) |
| സിദ്ധാനുഭൂതി | (1903) |
| ടി. ഹിന്ദിയിൽ | (1985) |
| വിഗ്രഹാരാധനാഖണ്ഡനം | (1916) |
| ടി. തമിഴിൽ | (1953) |
| ആനന്ദമതപരസ്യം | (1919) |
| ടി. ഇംഗ്ലീഷിൽ | (1951) |
| ആനന്ദക്കുമ്മി | (1920) |
| സ്ത്രീവിദ്യാപോഷിണി | (1899) |
| ആനന്ദകല്പദ്രുമം | (1905) |
| ശിവയോഗരഹസ്യം | (1893) |
| രാജയോഗ പരസ്യം | (1914) |
| ആനന്ദഗുരുഗീത (യോഗിനിദേവികൃതി) | (1928) |
| സന്തുഷ്ടജീവിതം (നിർമ്മലാനന്ദയോഗി) | (1980) |

ആവശ്യപ്പെടേണ്ടും മേൽവിലാസം

**നിർമ്മലാനന്ദയോഗി,** പ്രസിഡണ്ട്

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമം

P. O. ആലത്തൂർ - 678 541 പാലക്കാട്ട് ജില്ല.

ഫോൺ : 22342